# മഹ്ർ എന്നാലെന്ത്?

## അതിന്റെ

# തുകയെത്ര!

അരീക്കൽ മൊയ്തീൻമുസ്ല്യാർ

മുയിപ്പോത്ത്.

രാമകൃഷ്ണാ, - വടകര.

# പ്രസ്താവന.

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ, അവനത്രെ സർവ്വസ്തുതിയും. അവന്റെ കരുണാകടാക്ഷം മുഹമ്മത്(സ)യിലും കുടുംബമിത്രാദികളിലും നിരന്തരം വർഷിക്കുമാറാവട്ടെ. ആമീൻ.

ഭർത്താവ് ഭാര്യക്ക് പല അവകാശങ്ങളും വകവെച്ചു കൊടുക്കേണ്ടതുണ്ട് അവയിൽ പ്രഥമവും പ്രധാനവുമാണ് മഹ്ർ. സ്ത്രീക്ക് അർഹമായ മഹ്റിൽ കുറവ് വരുത്തുകയോ, കൊടുക്കാതെ സ്വയിപ്പ് കാണിക്കുകയോ, ചെയ്യുന്നത് കടുത്ത അനീതിയാണ്.

എന്നാൽ ഇന്ന് അവകാശമല്ലാത്ത പലതും സ്ത്രീകളിൽ നിന്ന് വസൂലാക്കുകയും, അവൾക്ക് അർഹമായ മഹ്റിനെ വെട്ടിച്ചുരുക്കുകയും. അടിസ്ഥാനരഹിതമായി ഗണിക്കുകയും ചെയ്യുന്നത് സർവ്വത്രയാണോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. അജ്ഞരായ ഒരുതരം സമുദായദ്രോഹികളുടെ വിനയാണത്.

അത്തരം സ്ത്രീദ്രോഹത്തെ സത്യസന്ധമായും മതവിധിക്കനുസൃതമായും പൊതുജനങ്ങളുടെ മുമ്പിൽ തുറന്നുകാണിക്കുവാൻ ഉദ്ദേശിച്ചത്കൊണ്ടാണ് ഞാൻ ഈ കൊച്ചുഗ്രന്ഥം എഴുതാനുണ്ടായ കാരണം.

ശാഫിഈമദ്ഹബിലെ ആധികാരിക ഗ്രന്ഥമായ തുഹ്ഫ നിഹായ ബഹ്ജ: മുഖ്നി, ഫത്ഹുൽ മുഈൻ, ബുജൈരിമി. ബിഗ്യ: മുതലായ ഫിഖ്ഹ് ഗ്രന്ഥങ്ങളും അബൂദാവൂദ്, നസാഈതിർമിദി, ദാരിമി മുതലായ ഹദീ

സിന്റെ കിതാബുകളുമാണ് ഈ കൊച്ചുകൃതിയുടെ അവലംബം.

എന്റെ ഈ സംരംഭത്തെ വിജയപ്രദമാക്കാൻ എല്ലാ വിധേനയും സഹായസഹകരണങ്ങൾ ചെയ്തുതന്നവർക്ക് പ്രത്യേകം കൃതജ്ഞത രേഖപ്പെടുത്തുന്നതോടൊപ്പം ഇതിൽ വല്ല അപാകതകളും കാണുന്നവർ നിഷ്കളങ്കമായും ചൂണ്ടി ക്കാണിക്കുമെന്ന വിശ്വാസത്തോടെ അല്ലാഹു, എന്റെ ഈ ഉദ്യമത്തെ സൽക്കർമ്മമാക്കട്ടെ ആമീൻ. എന്ന് പ്രാർത്ഥിച്ചു കൊണ്ട് ഞാൻ ഈ കൊച്ചുകൃതി ബഹുജനസമക്ഷം സമർപ്പിക്കുന്നു.

എന്ന്,

വിധേയൻ,

18—12—79 എ. മൊയ്തീൻമുസ്ല്യാർ (ഒപ്പ്)

ആവള. ആവള മുദരിസ്.

# അവതാരിക.

ഈരിസാല: തീൎത്തും ഞാൻ വായിച്ചുകേട്ടിട്ടുണ്ട്. ഇതിൽപറഞ്ഞ കാര്യങ്ങൾ ശരിയും കുറ്റമറ്റതുമാണ്.

എന്ന്,
നാദാപുരം മുദരീസ്സ്
**കീഴന കുഞ്ഞബ്ദുല്ലമുസ്ല്യാർ (ഒപ്പ്)**

നാദാപുരം,
21—12—79.

# അവതാരിക 2

ഒരു സ്ത്രീയുടെ കുടുംബത്തിൽ നടന്നുവന്ന വിവാഹമൂല്യത്തിന്നാണ് 'മഹ്ർമിസ്ൽ' (സാധാരണമഹ്ർ) എന്നുപറയുന്നത്.

ഒരു സ്ത്രീക്ക് ലഭിക്കേണ്ടുന്ന അർഹമായ മഹ്റും അതാണ്.

അവർക്ക് (സ്ത്രീകൾക്ക്) അവരുടേതായ മഹ്ർ ന്യായാനുസൃതം (ചുരുക്കമോ, കൊടുക്കേണ്ടതിൽ ചതിയോ കൂടാതെ) നിങ്ങൾ നൽകുക (നിസാഅ്) എന്ന ഖുർആൻവാക്യം സ്ത്രീക്ക് അർഹമായ മഹ്ർ നൽകണമെന്നാണ് മനുഷ്യരെ ഉപദേശിക്കുന്നത്.

സ്ത്രീക്ക് നൽകേണ്ട മഹ്റിൽ വീഴ്ചവരുത്തുകയും, അതിന്ന് മറിയൻ മസ്അലയും മുടന്തൻ ന്യായങ്ങളും തൊടുത്തുവിടുകയും ചെയ്യുന്ന കുബുദ്ധികളെ കർശനമായി ഉപദേശിക്കുവാൻ സവിസ്താരം തെളിവുകൾ നിവത്തിവെച്ച എന്റെ സുഹൃത്ത് മൊയ്തീൻമുസ്ല്യാർ എഴുതിയ ഈ പുസ്തകം വളരെ ഫലവത്താണ്.

അതിനാൽ ഇതൊരാവത്തി വായിച്ച് സത്യം ഗ്രഹിക്കണമെന്ന് ഞാൻ ഉപദേശിക്കുന്നു.

ഗ്രന്ഥകർത്താവ് ഇതിന്ന് വളരെ അത്യദ്ധ്വാനം ചെയ്തിട്ടുണ്ടെന്നതിൽ സംശയമില്ല. ഇനിയും ഇത്തരം ദീനീസേവനങ്ങൾ അദ്ദേഹത്തിൽനിന്നും നമുക്ക് പ്രതീക്ഷിക്കാം.

ഓരോ സുഹൃത്തുക്കളും ഈ പുസ്തകം ഓരോ കോപ്പിവാങ്ങി ഇത്തരം ദീനീസേവനങ്ങൾക്ക് കൂടുതൽ പ്രോത്സാഹനം നൽകണമെന്നഭ്യർത്ഥിക്കുന്നതോടൊപ്പം ഇതൊരു സ്വാലിഹായ അമലാക്കുമാറാവട്ടെ ആമീൻ എന്ന് ഞാൻ പ്രാർത്ഥിക്കുകയും ചെയ്യുന്നു.

എന്ന്,

ചെറുവണ്ണൂർ മുദരീസ്

ഒഴുക്കൂർ, കെ. വി. വീരാൻകുട്ടിമൗലവി (ഒപ്പ്)

25—12—79

ചെറുവണ്ണൂർ

# മഹ്ർ എന്നാൽ എന്ത് ? അതിൻെറ തുകയെത്ര !

അല്ലാഹു അനുവദിച്ച സുഖാസ്വാദത്തിന്ന് പകരമായി ഭാര്യക്ക് ഭർത്താവ് കൊടുക്കൽ നിർബ്ബന്ധമായ വിവാഹമൂല്യത്തിന്നാണ് മഹർ എന്ന് പറയുന്നത്.

അത് സ്ത്രീകമ്പോളത്തിൽ പലതരത്തിലാണ് നടക്കുന്നത്. ചില നാട്ടുകളിൽ പൊന്നും ചില നാട്ടുകളിൽ വെള്ളിയും ചിലയിടങ്ങളിൽ അവരണ്ടും അല്ലാത്ത മററ് ചില നാണയങ്ങളും മഹ്റായി കൊടുത്തുവരാറുണ്ട്.

അതുതന്നെ വിവിധ തറവാട്ടുകാരായ സ്ത്രീകൾക്ക് അവരവരുടെ സ്ഥിതി അനുസരിച്ച് ഏററ വ്യത്യാസമായിട്ടാണ് കാണുന്നതും.

എന്നാൽ വടക്കേമലബാറിൽ അധികഭാഗങ്ങളിലും അറേബ്യൻനാട്ടുകളിലും പൊന്ന് തന്നെയാണ് മഹ്റായി നടന്നുവന്നത്. അതുതന്നെ തറവാട്ടിൻെറ വ്യത്യാസമനുസരിച്ച് ഏററ വ്യത്യാസമായിട്ടാണ് നടന്നുവന്നിരുന്നത്.

ആ വ്യത്യാസപ്പെടൽ ഏഴ്, മിസ്ഖാൻമുതൽ ഇരുപത്തിഒന്ന് മിസ്ഖാൽവരെ വ്യത്യാസപ്പെട്ടുകാണുന്നുണ്ട്. ഏതോ ആവട്ടെ 7, മിസ്ഖാലോ, 8, മിസ്ഖാലോ, 10, മിസ്ഖാലോ, 15, മിസ്ഖാലോ, 20, മിസ്ഖാലോ 21, മിസ്ഖാലോ, അതിലും കൂടുതലോ, ഈ പറഞ്ഞ തുകകളിൽനിന്ന് ഏതോ ഒരു തുക മഹ്റായി നടന്നുവന്ന കാലം

ബത്തിൽനിന്നു് സമ്മതം വിലപോരുന്ന (പ്രായപൂർത്തിയും ബുദ്ധിയുമുള്ള) സ്ത്രീയുടെ സമ്മതത്തോടുകൂടിയല്ലാതെ അവളുടെ കുടുംബത്തിൽ നടന്നുവന്ന മഹ്റിൻെറ സംഖ്യയിൽ കുറച്ചോ ഇനം വ്യത്യാസപ്പെടുത്തിയോ, താഴ്ന്നതിന്നോ വിവാഹം ചെയ്തുകൊടുക്കൽ ഹറാമാണു്.

അത് ഫത്ഹുൽ മുഈൻ 358-ാം പേജിൽ പറഞ്ഞിരിക്കുന്നു.

ഇനിസമ്മതം വിലപോരാത്ത സ്ത്രീയെയോ, സമ്മതം വിലപോരുന്ന സ്ത്രീയുടെ, സമ്മതം കൂടാതെയോ അവളുടെ കുടുംബത്തിൽ നടന്നുവന്ന മഹ്റിനേക്കാൾ കുറഞ്ഞതിന്നോ ഇനം വ്യത്യാസപ്പെടുത്തിയോ വിവാഹം ചെയ്തുകൊടുത്താൽ ആ വിവാഹം സ്വീകാര്യമാകുന്നതിൽ തർക്കം തീരാത്തതുമാണു്.

അതിൽ ശാഫിഈമദ്ഹബനുസരിച്ച രണ്ടഭിപ്രായമാണുള്ളതു്. ഒരഭിപ്രായത്തിൽ സ്വീകാര്യമല്ലെന്നും മററഭിപ്രായത്തിൽ സ്വീകാര്യമാവുമെന്നാണെങ്കിലും മഹ്ർമിസ്ല് കൊടുക്കൽ നിർബന്ധമാണെന്നുമാണു്.

രണ്ടാമതു് പറഞ്ഞ അഭിപ്രായമാണു് കൂടുതൽ ബലമുള്ളതു്. ഇപ്രകാരം, ഫത്ഹുൽമുഈൻ 375-ാംപേജിലും, തുഹ്ഫ: 7-ാംജുസ്അ് 389-ാംപേജിലും നോക്കിയാൽ കാണാവുന്നതാണു്.

ഈ അഭിപ്രായമനുസരിച്ചാണു് ഇന്നു് ചില നികാഹ്, മഹ്ർമിസ്ലിൽ കുറച്ചും ജാതി വ്യത്യാസപ്പെടുത്തിക്കൊണ്ടും നടത്തുന്നതു്.

നികാഹ് മഹർ പറയാതെ ചെയ്താലും സ്വീകാര്യമാകും. പറയൽ സുന്നത്തേയുള്ളൂ.

നികാഹിൽ മഹ്ർമിസ്ല് കുറച്ചതുകൊണ്ടോ ജാതി വ്യത്യാസപ്പെടുത്തിയതുകൊണ്ടോ മഹ്ർമിസ്ല് കൊടുക്കലിന്റെ നിർബന്ധം തീരുകയില്ല. അത് അവൾക്ക് കൊടുക്കുകയോ, അവന്ന് അവൾ പൊരുത്തപ്പെടുകയോ ചെയ്യാത്ത കാലത്തോളം.

മഹ്ർ മിസ്ല് കുറക്കാനും ഇനം വ്യത്യസ്ഥപ്പെടുത്താനും സ്ത്രീക്കല്ലാതെ അവകാശമില്ല എന്നിരിക്കെ ഇന്ന് ചില സ്ഥലങ്ങളിൽ മഹ്ർ മിസ്ല് കുറക്കുന്നതും ഇനം മാറ്റുന്നതും അടിസ്ഥാനരഹിതമല്ലേ?

എന്നാൽ മഹ്ർ മിസ്ല് എവിടെനിന്നുണ്ടായി എപ്പോഴുണ്ടായി ആർ പാസ്സാക്കി എന്നൊക്കെ ചിലർ ചോദിച്ചേക്കാം. നോക്കൂ! കൊപ്പര, കുരുമുളക്, സ്വർണ്ണം, അരി എന്നിവകൾക്ക് അതിന്റെ കമ്പോളങ്ങളിൽ ഓരോ വിലകളായി കാണാം.

ഈ ചരക്കുകൾക്ക് ഈ വില ആര് പാസ്സാക്കി, എവിടെനിന്നുണ്ടായി എപ്പോഴുണ്ടായി എന്നെല്ലാം ചരക്ക് വാങ്ങുന്നവർ വില്പനക്കാരോട് ആവലാതിപ്പെടാറുണ്ടോ ? ചരക്കിന്ന് ആവശ്യമുള്ളവർ അതിന്റെ ഉടമസ്ഥരോട് അതിന്റെ നിലവാരത്തിലുള്ള വിലകൊടുത്തു വാങ്ങലല്ലേ പതിവ്.

തന്നെയുമല്ല മഹ്ർ മിസ്ല് റസൂലിന്റെയും സഹാബത്തിന്റെയും കാലത്ത് ഉള്ളതും അവർ അത്കൊണ്ട് വിധിച്ചതും പാസ്സാക്കിയതുമാണ്.

നോക്കു! വാശിഖ് എന്നവരുടെ മകൾ 'ബിറൂഅ്' എന്നവരെ മഹർ പറയാതെ വിവാഹം ചെയ്തുകൊടുത്തു. മഹ്ർ കൊടുക്കുംമുമ്പ് ഭർത്താവ് മരിക്കുകയുണ്ടായി. അപ്പോൾ അവൾക്ക് റസൂൽ (സ) അവളുടെ തറവാട്ടിൽ നടന്ന മഹ്ർ കൊടുക്കൽകൊണ്ടും അനന്തരംകൊണ്ടും വിധിച്ചു. ഈ ഹദീസ് അബൂദാവൂദും, മററും റിപ്പോർട്ട് ചെയ്തതും തിർമുദി ബലപ്പെടുത്തിയതുമാണ്.

ഈഹദീസാണ് നികാഹ്കൊണ്ട് മഹ്ർമിസ്ലാണ് നിർബന്ധമാവുക എന്നതിന്ന് മഹല്ലി (4–ാം ജു: 283–ാംപേജ്) തുഹ്ഫ: (ജു: 7–ാംപേജ് 297)യിലും ബഹ്ജ: (4–ാം ജു: 189–ാംപേജ്) യിലും ബുജൈരിമി (4–ാം ജു: 414–ാംപേജ്) യിലും നിഹായ: (6–ാം ജു: 345–ാം പേ:)യിലും മുഗ്നി (3–ാംജു: 220–ാം പേ:)യിലും ഫുഖഹാഅ് ദലീലായി പറഞ്ഞത്.

വിവാഹം ചെയ്തു മഹ്ർ നൽകുന്നതിന്റെയും സംയോഗം ചെയ്യുന്നതിന്റെയും മുമ്പായി മരണമടഞ്ഞ ഒരാളെ സംബന്ധിച്ച ഇബ്നുമസ്ഊദ് (റ) നോട് ചോദിക്കുകയുണ്ടായി. ആ ഭർത്താവ്മരിച്ച സ്ത്രീക്ക് അവളുടെ കുടുംബത്തിൽ നടന്നുവന്ന മഹ്ർകൊണ്ടും അനന്തരംകൊണ്ടും ഇദ്ദ: കൊണ്ടും അദ്ദേഹം വിധിച്ചു.

അപ്പോൾ മഅ്ഖല്യുബിൻ സനാനൽ അശ്ജഈ (റ) എഴുന്നേററുനിന്നു ഇബ്നുമസ്ഊദിനോട് പറഞ്ഞു: നിങ്ങൾ ഈ വിധിച്ചത്പോലെ റസൂൽ (സ) യും വാശിഖിന്റെ മകൾ ബിറൂഅ് എന്നവർക്ക് വിധിച്ചിട്ടുണ്ട്. അതുകേട്ട ഇബ്നുമസ്ഊദ് (റ) സന്തോഷിച്ചു.

ഈ ഹദീസിനെ തുർമുദിയും, അബൂദാവൂദും നസാഇയും, ദാരിമിയും, റിപ്പോർട്ട് ചെയ്തിരിക്കുന്നു.

മഹ്ർമിസ്ല് പറയലല്ലേയുള്ളൂ കൊടുക്കൽ കാണുന്നില്ലല്ലോ എന്ന് ചിലർ ചോദിച്ചേക്കാം. എന്നാൽ ആ മഹർ, അവൾ അവന്ന് പൊരുത്തപ്പെടുകയോ അവൻ അവൾക്ക് നൽകുകയോ ചെയ്തിട്ടില്ലെങ്കിൽ ആ മഹർ അവൾക്ക് കിട്ടാനുള്ള കടമയായി ശേഷിക്കും.

അത് സകാത്ത് കൊടുക്കേണ്ടുന്ന തുകയുണ്ടെങ്കിൽ കൊല്ലം തികയുമ്പോൾ അതിന്റെ സകാത്ത് കൊടുക്കൽ അവർക്ക് നിർബന്ധമാകും.

ഭർത്താവുമായി സ്നേഹത്തിൽ കഴിയുമ്പോൾ മഹ്ർ ചോദിച്ചുവാങ്ങാതിരിക്കലും, തമ്മിൽ തെറ്റിയാൽ ചൂടാക്കിവാങ്ങലുമാണല്ലോ നമ്മുടെ നാടുകളിലുള്ള സ്ത്രീകളിൽ കാണാറുള്ള പതിവ്.

ഭർത്താവുമായി കൂടിക്കഴിയുമ്പോൾ മഹ്ർ ചോദിച്ചുവാങ്ങാതിരിക്കലും ഒഴിവാക്കികൊടുക്കലും സ്ത്രീകളുടെ നന്മയിൽപെട്ടതാണ് എന്നും, അവസ്ഥയുള്ള സ്ത്രീകളാണെങ്കിൽ ചോദിച്ചുവാങ്ങൽ നാണമായി കരുതി, മഹ്ർകിട്ടൽ അവകാശമാണെന്ന അറിവോട്കൂടെതന്നെ, അത് ഒഴിവാക്കികൊടുക്കൽ അവളുടെ നന്മയിൽപെട്ടതാണെന്നും ബിഗ്യത്തുൽമുസ്തർശിദീൻ, എന്ന കിതാബിൽ 212–ാംപേജിൽ പറഞ്ഞിട്ടുണ്ട്.

ഇമാം റാസി അവരുടെ തഫ്സീറുൽ കബീറിൽ (ജു: 9–പേ: 179) ഇപ്രകാരം പറയുന്നു.

“സ്ത്രീകൾ ഭർത്താവുമായി സ്നേഹത്തിൽ കഴിയുമ്പോൾ മഹ്ർ ചോദിക്കാതിരിക്കലും, വിവാഹബന്ധം വേർപെട്ടാൽ ചോദിച്ചുവാങ്ങലുമാണ് അവരുടെ പതിവെന്ന് അറീക്കുന്നു.”

വല്ല സുഹൃത്തുക്കളിൽനിന്നും കടമിടപാടുകൾ ലഭിക്കാനുണ്ടെങ്കിൽ വൈശമ്യം നേരിടാത്ത ചുററുപാടാണെങ്കിൽ അവരെ ബുദ്ധിമുട്ടാക്കാതിരിക്കൽ സർവ്വസാധാരണയാണല്ലോ ?

മഹ്ർമിസ്ലിനേക്കാൾ കുറഞ്ഞതോ, താഴ്ന്നതോ, ഇനം വ്യത്യാസപ്പെട്ടതോ മഹർ പറഞ്ഞാലല്ലേ കൊടുക്കുവാൻ സാധിക്കുക, റൊക്കം ലഭിക്കുന്നത് പറയലല്ലേ നല്ലത്, എന്നെല്ലാം ചോദിക്കുന്നവരുണ്ട്. അത് നല്ലൊരു ചോദ്യം തന്നെ! സുഹൃത്തെ! നീ സത്യം ഗ്രഹിക്കു ; ദുർന്യായം കൈവിടു!

മഹർ എന്നു് പറയുന്നത് സ്ത്രീയുടെ ‘ബുള്ഇൻെറ’ (സ്വൊസ്വാദസ്ഥലം) വിലയാണ്. നോക്കു! 100 ഉറുപ്പിക വിലവരുന്ന ഒരു സാധനം 100, ഉറുപ്പികക്ക് വിററാൽ റൊക്കം ലഭിക്കുകയില്ല 75,ഒന്നൊ 50നോ വിററാൽ റൊക്കം ലഭിക്കും. എന്നാൽ ആ വസ്തുകൊണ്ടു് സ്വയേഷ്ടം പ്രവർത്തിക്കുവാൻ അധികാരമില്ലാത്ത ‘വക്കീലോ’ മൈനർമാരുടെ രക്ഷിതാവോ വിൽക്കുകയാണെങ്കിൽ റൊക്കം കിട്ടുന്ന 75,ഒന്നൊ 50,ന്നോ വില്പന നടത്തൽ ഹറാമാണ്.

സമ്മതം സ്വീകാര്യമാവാത്ത, സ്ത്രീയേയോ, സമ്മതം സ്വീകാര്യമാവുന്ന സ്ത്രീയുടെ സമ്മതം ഇല്ലാതെയോ മഹ്ർ മിസ്ഖലിൽ കുറച്ചുകൊണ്ട് വിവാഹം ചെയ്തുകൊടുക്കലും ഹറാമാണ്.

മിസ്ഖാൽ പൊന്ന് ഞങ്ങൾക്കറിവില്ല. അത് ഇവിടെ കിട്ടുകയില്ല, കിട്ടാത്തതും അറിയാത്തതും പറഞ്ഞതു കൊണ്ട് ഫലമുണ്ടോ? എന്നെല്ലാം ചോദിക്കുന്നവരും ഉണ്ട്.

സുഹൃത്തെ! താങ്കൾക്ക് തെററ് പററിപ്പോയി. മിസ്ഖാൽ എന്ന് പറയുന്നത് പ്രത്യേകം ഒരു പൊന്നിന്റെ പേരല്ല. പതിനൊന്നേ അരക്കാൽപണത്തൂക്കം ഉള്ള ഒരു സാധനത്തിന്ന് അത് ഒരു മിസ്ഖാൽ ഉണ്ടെന്ന് പറയും ആയിരം ഗ്രാമുള്ള ഒരു സാധനം അത് ഒരു കിലോ ഉണ്ടെന്ന് പറയുംപോലെ.

നാല് ഗ്രാമും ഒന്നേ അരക്കാൽ പണത്തൂക്കവുമാണ് ഒരു മിസ്ഖാൽ.

മഹ്ർ മിസ്ഖലിൽ കുറച്ച എത്രയോ ഖാസിയാരും, മുസ്ല്യാന്മാരും നികാഹ് ചെയ്തുകൊടുക്കുന്ന അവരൊന്നും ഈ പറഞ്ഞ നിയമങ്ങൾ അറിയാത്തവരാണോ? അല്ല, അറിഞ്ഞതിനോടെ മറച്ചുവച്ചവരാണോ? എന്നെല്ലാം ചോദിക്കുന്നവരും ഉണ്ടാകാം.

എന്നാൽ അത് ചിന്തിക്കേണ്ട കാര്യമാണ് സുഹൃത്തെ! അശ്റഫുൽ ഖൽഖ് (സ) ഞാൻ നബിയാണ് നിങ്ങൾ എന്നിൽ വിശ്വസിക്കണം ബിംബാരാധന പാടില്ല അല്ലാഹു ഏകൻ മാത്രമാണ് എന്നെല്ലാം പറഞ്ഞപ്പോൾ — ഖുറൈശിനേതാക്കളായ അബൂജഹൽ അബൂലഹ

ഹബ്‌ വലീദുബിൻ മുഗൈറ: ഉഖ്ബത്‌, ശൈബത്ത്‌ മുതലായ അഹങ്കാരികൾ നബി (സ) നബിയാണെന്ന ദൃഢവിശ്വാസത്തോടെതന്നെയായിരുന്നു നബിയിൽ വിശ്വസിക്കാതിരുന്നത്‌.

ഞങ്ങൾ പ്രശസ്തരും കീർത്തിയുള്ളവരുമാണ്‌ ധനാഢ്യരും ഭരണാധികാരികളുമാണ്‌, അങ്ങിനത്തെ ഞങ്ങൾ എങ്ങിനെയാണ്‌ അനാഥനും ദരിദ്രനുമായ മുഹമ്മതിൽ വിശ്വസിക്കുക നാട്ടിലും മറുനാട്ടിലും നാം മാനക്കേടാവില്ലേ എന്ന ഖുറൈശികളുടെ അഹങ്കാരമായിരുന്നുവല്ലോ അവർ സത്യത്തെ എതിർക്കാനുണ്ടായ കാരണം.

അത്തരം അഹങ്കാരികളായ ചില നേതാക്കളോടും പാശ്ചാത്യൻപരിഷ്കാരികളായ ചില യുവാക്കളോടും എതിർത്തു സത്യം പ്രചരിപ്പിക്കാൻ സാധിക്കാത്ത ഈ കാലത്തു്, അവരുണ്ടാക്കുന്ന കുഴപ്പത്തെ ഭയന്നു് പാവപ്പെട്ട ഖാസിമാരും മുസ്ല്യാമ്മാരും അവർക്ക്‌ മുട്ടുകുത്തി തടി രക്ഷപ്പെടുത്തുകയല്ലാതെ എന്തുചെയ്യും!

പടച്ചവൻ നമ്മെ കാക്കട്ടെ. ആമീൻ.

